# ഇടതുപക്ഷ രാഷ്ട്രീയത്തിന്റെ വിശുദ്ധിയുമായി

(21-ാം പേജിൽനിന്നും തുടർച്ച)

ത്താണത്രെ ക്ഷേത്രത്തിന്റെ നിർമ്മാണം തുടങ്ങാൻ പാടുള്ളു. പക്ഷേ, അയോധ്യയിൽ കല്ലിട്ടത് ദക്ഷിണായനത്തിൽ. ഇതെങ്ങനെ ശരിയാകും?

വാജ്പേയിക്ക് സംഗതി ബോദ്ധ്യമായെങ്കിലും തൃപ്തികരമായി പ്രതികരിക്കാതെ എന്തോ ന്യായം പറഞ്ഞൊഴിഞ്ഞുവത്രെ. കമ്മ്യൂണിസ്റ്റ് നേതാവിന്റെ ആദ്ധ്യാത്മികജ്ഞാനത്തിൽ ഒരുവേള വാജ്പേയി വിസ്മയിച്ചിരിക്കണം. ഒരിക്കൽ, സുബ്രഹ്മണ്യസ്വാമി തന്റെ മുഖത്തുനോക്കി രാജ്യദ്രോഹിയെന്നു വിളിച്ചപ്പോൾ ബാലറാമിനു സഹിക്കാനായില്ല. കൊടുത്തു ചെരിപ്പൂരി ഒരേറ്. ബാലറാമിനെ അടുത്തറിയുന്നവർക്ക് ആ വാർത്ത ഒരദ്ഭുതമായിരുന്നു. സാത്വികനായ ബാലറാം ഇങ്ങനെ ക്ഷോഭിക്കുമോ? അതെ, തന്റെ ദേശക്കൂറ് ചോദ്യം ചെയ്യപ്പെട്ടത് ആ രാജ്യസ്നേഹിയായ കമ്മ്യൂണിസ്റ്റിനു സഹിക്കാവുന്നതിലും അപ്പുറമായിരുന്നു.

ബാലറാം ഇന്ത്യൻ അവസ്ഥയിലേക്ക് തിരിച്ചുവരുന്നു. ഇവിടെ മുതലാളിത്തം അനുദിനം ശക്തിപ്പെട്ടുവരുന്നു. കുത്തക മൂലധന നിക്ഷേപം ഇന്ത്യയിലിപ്പോൾ 46000 കോടി രൂപയായി വർദ്ധിച്ചു. ഇക്കഴിഞ്ഞ അഞ്ചു വർഷം കൊണ്ട് അമ്പതിരട്ടി കണ്ട് ഈ വളർച്ചയുടെ ഗ്രാഫ് ഉയർന്നിരിക്കുന്നു. കുത്തക മൂലധന സ്വരൂപത്തിനനുയോജ്യമായ വമ്പിച്ചൊരു സ്റ്റോക്ക് മാർക്കറ്റും ഇപ്പോൾ നമ്മുടെ നാട്ടിലുണ്ട്. അമ്പതിനായിരം കോടി രൂപയുടെ മൂലധന വിപണിയാണിപ്പോഴുള്ളത്. ഇതിനൊക്കെപ്പുറമെ 13 കോടി രൂപയുടെ സ്ഥിരവിപണി വേറെയുമുണ്ട്. ബഹുരാഷ്ട്ര കുത്തകകളുടെ നീരാളിപ്പിടുത്തം വ്യാപകമായി. ഇന്ത്യാഗവർമെന്റാകട്ടെ, കുത്തകകൾക്കാവശ്യമായ എല്ലാ ഒത്താശയും ചെയ്തുകൊടുക്കുന്നു.

മുതലാളിത്ത സമ്പദ്ഘടന പൊളിച്ചെഴുതാൻ ഇന്ത്യൻ തൊഴിലാളിവർഗ്ഗത്തിന്റെ കരുത്തുറ്റ ഐക്യനിര കെട്ടിപ്പടുക്കണമെന്ന് ബാലറാം അഭിപ്രായപ്പെടുന്നു.

മതനിരപേക്ഷതയിലും മൂല്യങ്ങളിലുമധിഷ്ഠിതമായൊരു കേന്ദ്രഭരണമാണ് നമുക്കാവശ്യമെന്നും അദ്ദേഹം പറഞ്ഞു. വർഗ്ഗീയ ശക്തികളെ പാലൂട്ടുന്ന കോൺഗ്രസ്സിനെ തകർത്തെറിയണം. സമാധാന കാംക്ഷികളായ ഇന്ത്യൻജനത ഇടതുമുന്നണിയെയും ദേശീയമുന്നണിയെയും പ്രതീക്ഷയോടെ ഉറ്റുനോക്കുന്നു.

ജാതിക്കളങ്ങളിൽ ചേരിതിരിഞ്ഞു പോരടിക്കുന്ന മനുഷ്യർക്ക് സ്നേഹത്തിന്റെ തത്ത്വശാസ്ത്രം പഠിപ്പിച്ചുകൊടുക്കണം. എല്ലാ മനുഷ്യരിലും നന്മയുടെ അംശങ്ങളുണ്ട്. ആരും പരസ്പരം കത്തിയോങ്ങാതിരിക്കുക. ഇന്ത്യയുടെ വഴിയോരങ്ങൾ ശ്മശാനമാക്കാതിരിക്കാൻ ഇടതു-ജനാധിപത്യ ശക്തികളുടെ സമരൈക്യം ഊട്ടിയുറപ്പിക്കുക.

അതെ, പുതിയൊരു രാഷ്ട്രീയ സംസ്കാരത്തിന് വേണ്ടിയുള്ള മൂല്യവിചാരത്തിന് സമയമായി. അറുപതുകളുടെ അവസാനപാദത്തിലെത്തിയ ബാലറാമിന്റെ ഈ ശുഭചിന്തകളോട് നമുക്ക് വിയോജിക്കാതിരിക്കുക.

19-ാം പേജിൽനിന്നും തുടർച്ച

**രുന്നു എന്റെ ലക്ഷ്യത്തിന്. രാജീവിന്റേയും അദ്ദേഹത്തിന്റെ ഭരണകൂടത്തിന്റേയും വിശ്വാസ്യത നഷ്ടമായിരിക്കയാണെന്ന് ജനങ്ങളെ അറിയിക്കുക എന്നതായിരുന്നു അതിലൊന്ന്. മറ്റൊന്ന് രാഷ്ട്രീയ സഖ്യത്തിന്റെ സാദ്ധ്യതകൾ ആരായുക എന്നത്. ഇതുരണ്ടും കൈവരിക്കാൻ കഴിഞ്ഞു എന്നാണ് എനിക്കു തോന്നുന്നത്.**

**എന്നാൽ താങ്കളുടെ ചില രാഷ്ട്രീയ സുഹൃത്തുക്കളുടെ രാഷ്ട്രീയ വിശ്വാസ്യതയും രാജീവിന്റേതുപോലെയല്ലേ? വോട്ടു നേടാൻ അവരും പണവും കായിക ശക്തിയും ഉപയോഗിക്കുന്നില്ലേ?**

**രാഷ്ട്രീയത്തിൽ, ഒരു നേതാവിന് തീരുമാനിക്കാനുള്ളത് അയാളുടെ യുദ്ധരംഗം ഏതാണെന്നതാണ്. കോൺഗ്രസ്സാണ് എന്റെ യുദ്ധരംഗമെന്ന് നേരത്തേ എനിക്കു തീരുമാനിക്കാൻ സാധിച്ചു. പ്രതിപക്ഷ ഐക്യമാവട്ടെ, എന്റെ ശാന്തിമണ്ഡലവും. ഇപ്പോൾ എനിക്കറിയാം, ഞാൻ എന്താണ് ചെയ്യുന്നതെന്ന്.**

( 24-ാം പേജിൽനിന്നു തുടർച്ച)

## ചിറയിൻകീഴ്—19

| | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|
| 728000 | 73.0 | 1984 | 9 | തലേക്കുന്നിൽ ബഷീർ | 50.7 കോൺ. | 44.7 സി.പി.എം. | 2.1 സ്വ. | 0.6 സ്വ. | 0.5 സ്വ. | 1.5 | 2.8 | 91 | കെ. സുധാകരൻ |
| 661000 | 59.3 | 1980 | 5 | എ.എ. റഹിം | 48.0 കോ.-ഐ. | 46.4 കോ.യു. | 3.7 സ്വ. | 1.1 സ്വ. | 0.8 സ്വ. | — | -9.3 | 89 | വയലാർ രവി |
| 564000 | 75.5 | 1977 | 2 | വയലാർ രവി | 57.3 കോൺ. | 42.7 സി.പി.എം. | — | — | — | — | -0.2 | 100 | കെ. അനിരുദ്ധൻ |
| 503000 | 63.7 | 1971 | 3 | വയലാർ രവി | 57.5 കോൺ. | 42.0 സി.പി.എം. | 0.5 സ്വ. | — | — | — | 14.9 | 99 | വർക്കല രാധാകൃഷ്ണൻ |
| 411000 | 75.5 | 1967 | 3 | കെ. അനിരുദ്ധൻ | 52.4 സി.പി.എം. | 42.6 കോൺ. | 5.0 പി.എസ്.പി. | — | — | — | -2.0 | 91 | ആർ.ശങ്കർ |
| 437000 | 71.3 | 1962 | 2 | എം.കെ. കുമാരൻ | 55.5 സി.പി.ഐ. | 44.5 കോൺ. | — | — | — | — | 26.5 | 100 | ഷാഹുൽ ഹമീദ് |
| 391000 | 68.6 | 1957 | 4 | എം.കെ കുമാരൻ | 52.5 സി.പി.ഐ. | 18.0 കോൺ. | 16.1 PSP | 13.3 RSP | — | — | -15.4 | 64 | എം. മാധവൻ |
| 352000 | 66.3 | 1952 | 5 | വി.പി.നായർ | 40.6 സ്വ. | 33.4 കോൺ. | 17.8 SP | 6.3 RP | 1.9 സ്വ. | — | — | 61 | റ്റി.കെ.എൻ. പിള്ള |

## തിരുവനന്തപുരം—20

| | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|
| 787000 | 71.5 | 1984 | 14 | എ. ചാൾസ് | 43.0 കോൺ. | 33.4 ലോ.ദൾ | 19.8 സ്വ. | 1.2 സ്വ. | 0.6 സ്വ. | 2.1 | -17.9 | 59 | എ.നീലലോഹിതദാസൻനാടാർ |
| 715000 | 63.4 | 1980 | 8 | എ. നീലലോഹിതദാസൻനാടാർ | 60.9 കോ-ഐ. | 37.1 സി.പി.ഐ | 0.6 സ്വ. | 0.4 സ്വ. | 0.3 സ്വ. | 0.7 | — | 95 | എം.ഗോവിന്ദൻനായർ |
| 622000 | 72.2 | 1977 | 3 | എം.ഗോവിന്ദൻനായർ | 56.3 സി.പി.ഐ | 40.2ലോ.ദൾ | 3.4 സ്വ. | — | — | — | — | — | പി. വിശ്വംഭരൻ |
| 534000 | 59.8 | 1971 | 5 | വി.കെ. കൃഷ്ണമേനോൻ | 53.0 സ്വ. | 45.4 പിഎസ്പി | 0.8 സ്വ. | 0.6 സ്വ. | 0.3 സ്വ. | — | — | — | ഡി.ദാമോദരൻപോറ്റി |
| 456000 | 70.5 | 1967 | 4 | പി. വിശ്വംഭരൻ | 49.2SSP | 47.8 കോൺ. | 1.9 സ്വ. | 1.1 സ്വ. | — | — | — | 94 | ജി.ചന്ദ്രശേഖരപിള്ള |
| 470000 | 69.8 | 1962 | 3 | പി.എസ്. നടരാജപിള്ള | 50.1 സ്വ. | 46.9പി.എസ്.പി | 3.0 സ്വത. | — | — | — | — | — | കൃഷ്ണപിള്ള |
| 409000 | 70.6 | 1957 | 4 | എസ്. ഈശ്വരയ്യർ | 42.0 സ്വ. | 38.2 പിഎസ്പി | 13.3 കോൺ. | 6.5 സ്വ. | — | — | -3.5 | 48 | എ. പട്ടംതാണുപിള്ള |
| 357000 | 71.5 | 1952 | 6 | ആനിമസ്ക്രീൻ | 45.7 സ്വ. | 19.0 എസ്.പി | 16.9 കോൺ | 10.2 സ്വ. | 5.4 സ്വ. | 2.8 | — | 55 | ടി.കെ. നാരായണപിള്ള |

കോൺ: കോൺഗ്രസ്, കോ-ഐ: കോൺഗ്രസ് ഐ, കോ.എസ്: കോൺഗ്രസ് എസ്, കോ.യു: കോൺഗ്രസ് യു, കോ.ഒ: കോൺഗ്രസ് ഒ, കെ.കോ: കേരളാകോൺഗ്രസ്, കെ.കോ.ജെ: കേരളാകോൺഗ്രസ് ജോസഫ് ഗ്രൂപ്പ്, കെ.കോ.പി: കേരളാകോൺഗ്രസ് പിള്ള ഗ്രൂപ്പ്, സി.പി.ഐ: ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി, സി.പി.എം: മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി, ആർ.എസ്.പി: റെവല്യൂഷണറി സോഷ്യലിസ്റ്റ് പാർട്ടി, ആർ.പി: റിപ്പബ്ളിക്കൻ പാർട്ടി, പി.എസ്.പി: പ്രജാ സോഷ്യലിസ്റ്റ് പാർട്ടി, എസ്.എസ്.പി: സംയുക്ത സോഷ്യലിസ്റ്റ് പാർട്ടി, ഐ.എസ്.പി: ഇന്ത്യൻ സോഷ്യലിസ്റ്റ് പാർട്ടി, കെ.എസ്.പി: കേരളാ സോഷ്യലിസ്റ്റ് പാർട്ടി, എസ്.പി: സോഷ്യലിസ്റ്റ് പാർട്ടി, എസ്.യു.സി.ഐ: സോഷ്യലിസ്റ്റ് യൂണിറ്റി സെന്റർ ഒഫ് ഇന്ത്യ, ബി.എൽ.ഡി: ഭാരതീയ ലോക്ദൾ, ലോ.ദ: ലോക്ദൾ, ജനത: ജനതാപാർട്ടി, ബി.ജെ.പി: ഭാരതീയ ജനതാപാർട്ടി, ബി.ജെ.എസ്: ഭാരതീയ ജനസംഘം, മു.ലീ: മുസ്ലിം ലീഗ്, ഇ.മു.ലീ: ഇന്ത്യൻ യൂണിയൻ മുസ്ലിം ലീഗ്, കെ.എം.പി.പി: കേരളാ മസ്ദൂർ പ്രജാ പാർട്ടി, സ്വതന്ത്ര: സ്വതന്ത്രാപാർട്ടി, സ്വ: സ്വതന്ത്രൻ

742 1989 Dec 3



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരിക്കൽ ഒരാൾ തീവണ്ടിയിൽ സഞ്ചരിക്കുകയായിരുന്നു. കണ്ണാടിയിട്ട ടുന്നലിൽക്കൂടി അയാൾ ദൂരെയുള്ള കുന്നുകളിലേക്കു കണ്ണോടിച്ചപ്പോൾ വലിയ തലയും ശക്തങ്ങളായ ചിറകുകളും എണ്ണമററ കാലുകളുമുള്ള ഒരു രാക്ഷസൻ ഒരു കുന്നിലേക്കു കയറുന്നതു കണ്ടു. അത് യഥാർത്ഥത്തിൽ കണ്ണാടിയിൽ വന്നിരുന്ന ഒരീച്ച മാത്രമായിരുന്നു. ഇക്കാര്യം അയാൾ തന്നോടു പറഞ്ഞുവെന്നു വിഖ്യാതനായ ഫ്രഞ്ച് തത്ത്വചിന്തകൻ ആലേങ് എഴുതിയിട്ടുണ്ട്. (Alain 1868—1951. ശരിയായ പേര് എമീൽ ഒഗസ്ത് ഷാർത്യേ—Emile Auguste Chartier) രാക്ഷസൻ കുന്നിലേക്കു കയറുന്ന കാഴ്ച ഭയജനകമായിരുന്നെങ്കിലും തെററിൻെറയും വിശ്വാസത്തിൻെറയും ആ താൽകാലികനിമിഷം അയാളെ ആഹ്ളാദിപ്പിച്ചു. സത്യം നമ്മെ വഞ്ചിക്കുന്നു, തെററ് ഉദ്ബോധനാത്മകമാണ് എന്ന് അയാൾ ആലേങ്ങിനോടു പറഞ്ഞു. ചരിത്രത്തെസ്സംബന്ധിച്ച എല്ലാക്കാഴ്ചകളെയും ഈ സംഭവംകൊണ്ടു വ്യഖ്യാനിക്കാമെന്നായിരുന്നു അയാളുടെ മതം. ആലേങ് അയാളോട് അത്രകണ്ടു യോജിച്ചില്ല. എന്നാലും നമുക്കു കിട്ടുന്ന വിജ്ഞാനമാകെ ഇതുപോലെ കണ്ണാടിയിലൂടെ കടന്നുവരുന്നവയാണെന്ന് അദ്ദേഹം വിശ്വസിച്ചു. ബിംബങ്ങളെ ആ സ്ഫടികതലം വളയ്ക്കുന്നു, ഒടിക്കുന്നു, അവയ്ക്കു രൂപപരിവർത്തനം വരുത്തുന്നു. ഭാഷ ഇതുപോലെ ഒരു കണ്ണാടിപ്പാളിയല്ലേ? ഇംഗ്ളീഷിൽനിന്നോ ഫ്രഞ്ചിൽനിന്നോ എന്തെങ്കിലും മലയാളത്തിലേക്കു കൊണ്ടുവരുമ്പോൾ മൗലികങ്ങളായ ബിംബങ്ങൾക്കു മാററം വരില്ലേ? വരും. അതിനാലാണ് കവിത വിവർത്തനക്ഷമമല്ല എന്ന് അറിവുള്ളവർ പറയുന്നത്.

## ശരിയും തെററും

ഈ ലോകത്ത് വളരെ വർഷങ്ങളായി ഞാൻ ജീവിക്കുന്നു. ഇതിനിടയിൽ ശരിയും തെററും ധാരാളമായി ചെയ്തിട്ടുണ്ട് കോപിച്ചിട്ടുണ്ട്, ഭർത്സിച്ചിട്ടുണ്ട്. ഇപ്പോൾ കോപമില്ല. ക്ഷമയേയുള്ളു. ജി. ശങ്കരക്കുറുപ്പ് എനിക്കൊരിക്കൽ എഴുതി അയച്ചതുപോലെ എല്ലാം ക്ഷമയായി മാറുന്ന കാലം വരുന്നു. (ക്ഷമ = ഭൂമി) എങ്കിലും ഭൂതകാലത്തെ ശരിയും തെററും ഓർമ്മിക്കുന്നതിൽ എന്താണു തെററ്? കണ്ണീരൊലിപ്പിച്ചും ആകർഷകത്വമൊട്ടുമില്ലാത്ത ശരീരം കരുതിക്കൂട്ടി വിറപ്പിച്ച് ഇല്ലാത്ത തൊണ്ടവിറയൽ വരുത്തിയും എൻെറ വീട്ടിൽ വന്ന് 'എൻെറ ഭർത്താവ് പരീക്ഷ എഴുതിയിരിക്കുന്നു. ജയിക്കില്ല. ജയിച്ചില്ലെങ്കിൽ മാനേജർ സ്ക്കൂളിൽനിന്നു പിരിച്ചുവിടും. ഉത്തരക്കടലാസ്സ് സാറിൻെറ കൈയിലുണ്ട്. രക്ഷിക്കണം' എന്നു പറഞ്ഞ ഒരു സർക്കാർ സെക്രട്ടേറിയററ് ഉദ്യോഗസ്ഥയെ നല്ലവാക്കു പറഞ്ഞു തിരിച്ചയച്ചതിനു ശേഷം ഉത്തരക്കടലാസ്സ് എടുത്തുനോക്കി. നൂറിൽ നാല്പതു മാർക്കിന് എഴുതിയിട്ടുണ്ട്. നാല്പതുമാർക്ക് കൊടുത്തു. പിന്നീട് അവരെ റോഡിൽവച്ചു കണ്ടപ്പോൾ 'ആങ്. എങ്ങനെ മാർക്കിട്ടിട്ടും ഇരുപത്തിരണ്ടു മാർക്കേ കിട്ടിയുള്ളു. എങ്കിലും നാല്പതു മാർക്ക് കൊടുത്തിട്ടുണ്ട്' എന്നു കള്ളം പറഞ്ഞു. കണ്ണീരില്ലാതെ. തൊണ്ടവിറയൽ ഇല്ലാതെ 'താങ്ക്സ്' എന്നു പറഞ്ഞ് അവർ പോയി. മീററിങ്ങിനു പോകാമെന്ന് ഏററിട്ട് കരുതിക്കൂട്ടി ഒളിച്ചു നിന്നിട്ടുണ്ട്. ഗ്രന്ഥകാരന്മാരെ കാണുമ്പോൾ 'ഞാൻ റെവ്യൂ എഴുതിക്കൊള്ളാ'മെന്ന് അങ്ങോട്ടുകയറി പറഞ്ഞിട്ട് എഴുതാതിരുന്നിട്ടുണ്ട്; ഒരിക്കലല്ല പലതവണ. എന്നെ പുലഭ്യം പറയുന്ന പല സാഹിത്യകാരന്മാരുടെയും രചനകൾ സുന്ദരങ്ങളായി കാണുമ്പോൾ സുന്ദരങ്ങൾ എന്നുതന്നെ എഴുതിയിട്ടുണ്ട്. വിരോധത്തിൻെറ പേരിൽ ഒരു രചനയെയും നിന്ദിച്ചിട്ടില്ല. ഇന്നത്തെപ്പോലെയല്ല, ചോരയും നീരും ശരിക്കു ശരീരത്തിലുണ്ടായിരുന്ന കാലത്ത് 'ചില കാര്യങ്ങൾ പറയാനുണ്ട്. എവിടെവച്ചാണ് ഒന്നു കാണുക?' എന്നു മാധുര്യത്തോടെ ചോദിച്ച ഒരു സുന്ദരിയോട് 'വൈകിട്ട് അഞ്ചുമണിക്കു പബ്ളിക് ലൈബ്രറിയുടെ മുൻപിൽ വരൂ' എന്നറിയിച്ചിട്ട് എൻെറ താമസസ്ഥലത്തിനു പടിഞ്ഞാറുഭാഗത്തുള്ള ആ ലൈബ്രറിയിലേക്കു പോകാതെ കിഴക്കുഭാഗത്തുള്ള തിരുമല എന്ന സ്ഥലത്തെ ഒരു ക്ഷേത്രത്തിൽച്ചെന്നു ധ്യാനനിരതനായി ഇരുന്നിട്ടുണ്ട്. ഇങ്ങനെ പലരെയും പററിച്ചിട്ടുണ്ട് അരോഗദൃഢഗാത്രരും. അക്കാലത്തുതന്നെ. തിരിഞ്ഞുനോക്കാത്ത പലരുടെയും പിറകേ നടന്നിട്ടുണ്ട്. ഗാനഗന്ധർവനായ യേശുദാസിനെ പുച്ഛിച്ചിട്ട് പാടാൻ അറിഞ്ഞുകൂടാത്ത ശുംഭന്മാരെ വാഴ്ത്തിയിട്ടുണ്ട്. താമരപ്പൂവിനെ കാലുകൊണ്ടു ചതച്ചുകളഞ്ഞിട്ട് തൊട്ടാവാടിപ്പൂവിനെ' മൃദുലമായി അടർത്തിയെടുത്തു മണപ്പിച്ചിട്ടുണ്ട്. 'ഫ്ളീസി ക്ളൗഡ്സ് ഷെപ്പേഡഡ് ബൈ ജൻറ്ൽ ബ്രീസ്' എന്ന് കവി വാഴ്ത്തിയ വെള്ളമേഘങ്ങളെ പുച്ഛിച്ചിട്ട് കാർമ്മേഘങ്ങളെ നോക്കി ആഹ്ളാദിച്ചിട്ടുണ്ട്. യേശുവിൻെറ മുൻപിൽ ജൂഡാസായും ജൂഡാസിൻെറ മുൻപിൽ യേശുവായും നിന്നിട്ടുണ്ട്. എത്ര ശരികൾ! എത്ര തെററുകൾ. ഇപ്പോൾ ശരിയിൽ ശരിയായ, സത്യത്തിൽ സത്യമായ ഒരുകാര്യം പറയുന്നു. പി. ഭാസ്കരൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'നാശനഷ്ടങ്ങൾ' എന്നത് കവിതയല്ല, വെറും സ്ററെയ്ററ്മെൻറാണ്. വെറും സ്ററെയ്ററ്മെൻറുകൾ—പ്രസ്താവങ്ങൾ—കവിതയായി അംഗീകരിക്കപ്പെടുന്ന കാലത്തു മാത്രമേ ഈ

## സിദ്ധാന്തവും തെളിവും

അമേരിക്കൻ ചെറുകഥയെഴുത്തുകാരിയായ ഫ്ളാനറി ഓകൊനർ (Flannery O'Connor) Writing Short Stories എന്നൊരു നല്ല പ്രബന്ധം രചിച്ചിട്ടുണ്ട്. അതിൽ അവർ പറയുന്നതൊക്കെ നമ്മുടെ കഥാകാരന്മാർ മനസ്സിലാക്കേണ്ടതാണ്. അതിലൊരിടത്ത് ഓകൊനർ എഴുതുന്നു:

''[ചെറുകഥ] ചെറുതായിരിക്കണമെന്നു പറയുമ്പോൾ അത് അല്പമായിരിക്കണമെന്നല്ല അർത്ഥമാക്കേണ്ടത്. ആഴത്തിൽ അതു ദീർഘതയുള്ളതാവണം. അർത്ഥത്തിൻെറ അനുഭവം അതുളവാക്കണം. ആരെങ്കിലും വിവാഹം കഴിക്കുകയോ വെടിയേററു മരിക്കുകയോ ചെയ്തില്ലെങ്കിൽ കഥയിൽ ഒന്നും സംഭവിക്കുന്നില്ലെന്നു വിചാരിക്കുന്ന ഒരമ്മായി എനിക്കുണ്ട്. ഒരു വൃദ്ധയുടെ ബുദ്ധിശൂന്യയായ മകളെ വിവാഹം കഴിച്ച ഒരു ട്രാംപിൻെറ [അലഞ്ഞുനടക്കുന്നവൻെറ] കഥ ഞാനെഴുതി. വൃദ്ധയുടെ കാറ് സ്വന്തമാക്കാൻ വേണ്ടിയായിരുന്നു ആ കല്യാണംകഴിക്കൽ.

വിവാഹത്തിനുശേഷം അയാൾ അവളെ കാറിൽ കയററി 'വൈവാഹികയാത്ര'യ്ക്കു പോകുന്നു. ഭക്ഷണശാലയിൽ അവളെ ഉപേക്ഷിച്ചിട്ടു കാറോടിച്ചു കടന്നുകളയുകയും ചെയ്യുന്നു. ഇതൊരു പൂർണ്ണമായ കഥയാണ്... പക്ഷേ, ഈ പൂർണ്ണത അമ്മായിക്കു ബോധപ്പെടുത്തിക്കൊടുക്കാൻ എനിക്കൊരിക്കലും സാധിച്ചിട്ടില്ല. ബുദ്ധിശൂന്യയായ ആ മകൾക്ക് അതിനുശേഷം എന്തു സംഭവിച്ചുവെന്ന് അമ്മായിക്ക് അറിയണം.''

(Mystery and Manners—Occasional Prose—Faber and faber—Page 94.)

ഓകൊനറുടെ അമ്മായിക്കു മാത്രമല്ല എന്റെ, ജീവിച്ചിരിക്കുന്ന ഒരമ്മായിക്കും ലോകത്തുള്ള എല്ലാ അമ്മായികൾക്കും രസിക്കുന്ന ഒരു കഥയാണ് എം.ജി. രാധാകൃഷ്ണൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയിരിക്കുന്നത്. (ജലതർപ്പണം). മുത്തച്ഛൻ ആധ്യാത്മികതയുടെ പ്രതീകം. പേരക്കുട്ടിയെ ആധ്യാത്മികതലത്തിലേക്ക് ഉയർത്താൻ അയാൾ ആഗ്രഹിക്കുന്നു. പക്ഷേ, അവൻ ഭീകരപ്രവർത്തകനാണ് എന്ന സത്യം അയാൾ ഗ്രഹിക്കുന്നു. പെട്ടിക്കകത്ത് തോക്ക്. അതു കണ്ട ഞെട്ടലിൽ മുത്തച്ഛൻ മരിക്കുന്നു. അയാളുടെ ചിതാഭസ്മം ഗംഗയിൽ ഒഴുക്കുന്ന ചെറുമകൻ വിധ്വംസകപ്രവർത്തനങ്ങളിലുള്ള വിശ്വാസം നശിച്ചവനായി ആധ്യാത്മികതലത്തിലേക്ക് ഉയരുന്നു. 'പേർഫെക്റ്റ്.' പക്ഷേ, ഈ പേർഫെക്ഷനാണ്—സാകല്യാവസ്ഥയാണ്, സമ്പൂർണ്ണതയാണ്, അന്യൂനാവസ്ഥയാണ്—രാധാകൃഷ്ണന്റെ കഥയെ contrived എന്ന അവസ്ഥയിലേക്കു തള്ളിയിടുന്നത്. ഇങ്ങനെ പൂർവകല്പിതരൂപങ്ങളിലും പൂർവകല്പിത പര്യവസാനത്തിലും ചെന്നുവീഴുന്നതല്ല കല. അത് അദ്ഭുതപ്രതീതി ഉളവാക്കണം. ക്ഷേത്രഗണിതത്തിൽ 'തീയറം' ഉണ്ട്. തീയറത്തിന് 'പ്രൂഫ്' വേണം. തീയറം നല്കിയിട്ട് പ്രൂഫും തരുന്നു കഥാകാരൻ. അദ്ദേഹം യൂക്ളിഡിന്റെ ശിഷ്യനാണ്. ടോൾസ്റ്റോയിയുടെ ശിഷ്യനല്ല.

## അനുബന്ധം

''മൂടിപ്പുതച്ച് ഇലകൾക്കുതാഴെയായി ഉറങ്ങുന്ന യൂലിസീസ്, യൂലിസീസല്ലാതെ മററാരുമല്ല'' എന്ന് ആലേങ് പറഞ്ഞിട്ടുണ്ട്. കാഴ്ചയ്ക്കു തകർന്നവനെങ്കിലും, കീറിയ വസ്ത്രങ്ങൾ ധരിച്ചവനെങ്കിലും അദ്ദേഹത്തിന്റെ ചൈതന്യം ജ്വലിക്കുന്നു എന്നർത്ഥം. ആഖ്യാനം മോശമോ? ആയിക്കൊള്ളട്ടെ. ഭാഷ പരുക്കനോ? ആയിക്കൊള്ളട്ടെ. എങ്കിലും അവയ്ക്കടിയിൽനിന്ന് കലാത്മകത്വം ആ യൂലിസീസിനെപ്പോലെ ശോഭിക്കണം. ഹെർമൻ ബ്രോഹിന്റെ 'സ്ളീപ് വാക്കേഴ്സ്', 'ഡെത്ത് ഒഫ് വെർജിൽ' ഈ നോവലുകൾ പാരായണത്തിന് എളുപ്പം വഴങ്ങിത്തരുന്നവയല്ല. പക്ഷേ, ഉജ്ജ്വലങ്ങളായ കലാസൃഷ്ടികളാണ് അവ.

## സുന്ദരിയോ കടുവയോ?

ഫ്രാങ്ക് ആർ. സ്റ്റോക്ടൻ എഴുതിയ The Lady or the Tiger എന്ന നോവൽ വിഖ്യാതമാണ്. ഒരുരാജ്യത്ത് രാജാവ് വിചിത്രമായ ശിക്ഷയാണ് ഏർപ്പെടുത്തിയത്. ഒരങ്കണം. അവിടെ രണ്ടുവശങ്ങളിലായി ഓരോ വാതിൽ. ഒരുവാതിലിനു പിറകിൽ ഒരുകടുവ. മറേറ വാതിലിനു പിറകിൽ സുന്ദരിയായ പെൺകുട്ടി. കുററം ചെയ്തവന് ഏതെങ്കിലും വാതിൽ തുറന്നുപോകാം. സുന്ദരി നില്ക്കുന്ന വാതിലാണ് തുറക്കുന്നതെങ്കിൽ കുററക്കാരന് അവളെ വിവാഹം കഴിച്ചു സുഖമായി കഴിഞ്ഞുകൂടാം. മറേറ വാതിലാണ് തുറന്നിറങ്ങുന്നതെങ്കിൽ കടുവയുടെ ഭക്ഷണമായിത്തീരും അയാൾ.

അങ്ങനെയിരിക്കെ രാജാവിന്റെ മകൾ ഒരുയുവാവിനെ പ്രേമിച്ചു. അയാൾ അവളെയും. ഇതറിഞ്ഞപ്പോൾ രാജാവ് അയാളെ അങ്കണത്തിലിറക്കി. രാജകുമാരി വാതിലുകളെസ്സംബന്ധിച്ച രഹസ്യം മനസ്സിലാക്കി. എങ്കിലും രണ്ടുവികാരങ്ങൾക്ക് അവൾ അടിമപ്പെട്ടുപോയി. തന്റെ കാമുകൻ മരിക്കുന്നതിലുള്ള ദുഃഖം, അയാൾ സുന്ദരിയെ കല്യാണം കഴിക്കുമെന്നു വിചാരിച്ചുള്ള ഈർഷ്യ. അവസാനത്തെ നിമിഷമായി. ഇന്ന വാതിലിലൂടെയാണ് ഇറങ്ങേണ്ടത് എന്നു പെൺകുട്ടി



ബാഷെവിസ് സിങ്ങർ

കണ്ണുകൊണ്ട് അടയാളം കാണിച്ചു കൊടുത്തു യുവാവിന്. അയാൾ വാതിൽ തുറന്നു. അപ്പോൾ സുന്ദരിയെയാണോ അയാൾ കണ്ടത്? അതോ കടുവയെയോ? ഈ ചോദ്യത്തോടെ പുസ്തകം അവസാനിക്കുന്നു.

കലാകൗമുദിയിൽ 'നന്ദി, നമസ്കാരം' എന്ന ചെറുകഥ എഴുതിയ ടി.വി. കൊച്ചുബാവ സ്റ്റോക്ടന്റെ നോവൽ വായിച്ചിട്ടുണ്ടെന്നു ഞാൻ കരുതുന്നില്ല. എങ്കിലും അതിന്റെ ഒരു സ്വാധീനശക്തി ചെറുകഥയിൽ കാണാമെന്ന് ചിലരെങ്കിലും പറഞ്ഞേക്കും. നാട്ടിലെ രണ്ടു പ്രമാണിമാർ. കളവുപോയ ഒരു സ്വർണ്ണമാല തന്റേതാണെന്ന് ഒരു പ്രമാണിയുടെ ഭാര്യ പറയുന്നു. അതു ശരിയല്ല, അതു തന്റേതാണെന്ന് മറേറ പ്രമാണിയുടെ ഭാര്യ അവകാശപ്പെടുന്നു. മാങ്ങാമാലയാണ്. അതിന്റെ ഒരില ഇല്ല. രണ്ടുപേരെക്കൊണ്ടും പൊലിസ് ഇൻസ്പെക്ടർ മാല ധരിപ്പിച്ചു നോക്കി. ഇലയില്ലാത്ത ഭാഗം ഓരോ സ്ത്രീയുടെയും ഇടതുവശത്തുതന്നെ വരുന്നു. ഓരോ സ്ത്രീയും ഹാജരാക്കിയ തെളിവുകൾ ആ രണ്ടുപേരെസ്സംബന്ധിച്ചും അനിഷേധ്യങ്ങൾ. രാഷ്ട്രവ്യവഹാരത്തിൽ സ്വാധീനശക്തിയുള്ള പ്രമാണിമാരിൽ ആരെയും പൊലിസ് ഇൻസ്പെക്ടർക്ക് പിണക്കാൻ വയ്യ. അതുകൊണ്ട് 'ലോട്ട്' ഇട്ട് ആർക്കെങ്കിലും മാല കൊടുക്കാമെന്ന് അദ്ദേഹം തീരുമാനിക്കുന്നു. ആരുടെ പേരിലാണ് ലോട്ട് വീണതെന്ന് വ്യക്തമാക്കാതെ കഥാകാരൻ കഥ അവസാനിപ്പിക്കുന്നു. പാശ്ചാത്യസാഹിത്യവുമായി ബന്ധമില്ലാത്തവർ കൊച്ചുബാവയുടെ കഥ വായിച്ചു കൈയടിക്കും. അവരുടെ കൂട്ടത്തിൽച്ചേർന്നു കൈയടിക്കാൻ ഞാനില്ല. പരകീയമാണ് കഥ എന്ന അർത്ഥത്തിലല്ല ഞാനിതു പറയുന്നതെന്ന് ഒന്നുകൂടി വ്യക്തമാക്കട്ടെ. മലയാളത്തിന്റെ മണ്ണിനുള്ള മണംകലർന്ന ഒരു മാസ്റ്റർപീസ് എന്നാണ് നമുക്കു കിട്ടുക?

## ചോദ്യം, ഉത്തരം

''സൗന്ദര്യം?''

''വൈരൂപ്യമുള്ളവൾ ഇരുപത്തിനാലു മണിക്കൂർകൊണ്ടു സുന്ദരിയാകും. സുന്ദരി ഒററപ്രസവംകൊണ്ട് വൈരൂപ്യമുള്ളവളായി മാറും. യുവാവായ സുന്ദരൻ ഒരുരാത്രി ഉറങ്ങി എഴുന്നേല്ക്കുമ്പോൾ പടുകിഴവനായി മാറിയിരിക്കും.''

'' 'മകൻ മര്യാദകേടായി പെരുമാറിയാൽ അച്ഛന്റെ കരണത്തടിക്കണം' എന്ന ചൊല്ലിൽ സത്യമുണ്ടോ?''

''ഒരു സത്യവുമില്ല. ശുദ്ധന്മാരുടെ, സാത്ത്വികന്മാരുടെ മക്കൾ തെമ്മാടികളായി, ആഭാസന്മാരായി നടക്കുന്നുണ്ട്.''

''ആണുങ്ങളായ നിങ്ങൾ പാവപ്പെട്ട സ്ത്രീകളായ ഞങ്ങളെ തുറിച്ചുനോക്കുന്നതെന്തിന്?''

''പുരുഷന്മാർ തുറിച്ചുനോക്കുന്നു. നിങ്ങൾ സ്ത്രീകൾ നോക്കുന്നില്ലെന്നു ഭാവിച്ചു നോക്കുന്നു. പുരുഷന്മാരുടെ നോട്ടം കടുവ മാൻകുട്ടിയെ നോക്കുന്നതുപോലെ. സ്ത്രീകളുടെ കള്ളനോട്ടം... വരട്ടെ ഒരുപമയും തോന്നുന്നില്ല.''

''യൂണിവേഴ്സിററിയിലെ കോൺവൊക്കേഷൻ നിറുത്തിക്കളഞ്ഞത് കഷ്ടമല്ലേ?''

''ഒരു കഷ്ടവുമല്ല. ജീവിതത്തിൽ അന്നുവരെ ധരിക്കാത്ത ബൂട്സ് കയററി തൊലി പൊട്ടി മുടന്തിമുടന്തി നടക്കുന്നത് കാണേണ്ടിവരുന്നില്ല ഇപ്പോൾ. അധികാരികൾക്കു നന്ദി.''

''പ്രാർത്ഥന ഫലിക്കുന്നത് എപ്പോൾ?''

''അമ്പലത്തിൽച്ചെന്ന് കൈകൾ കവിളുകളിൽ ഏങ്കോണിച്ചുവച്ച് അവിടെ ബലത്തോടെ അടിച്ചുകൊണ്ട് മഹാദേവാ, മഹാദേവാ എന്നു വിളിക്കുമ്പോഴല്ല. പൂജാരിക്കു കൊടുത്ത അഞ്ചുരൂപയുടെ പേരിൽ കിട്ടുന്ന പഴംനുറുക്ക് തിന്നുകൊണ്ട് ഭഗവാനേ എന്നു വിളിക്കുമ്പോഴല്ല. പള്ളിയിൽ മെഴുകുതിരി കത്തിച്ചുവച്ച് നെഞ്ചിൽ കുരിശു വരയ്ക്കുമ്പോഴല്ല. രാത്രി കട്ടിലിലോ തറയിലോ കിടന്നുകൊണ്ട് കണ്ണീരൊഴുക്കി ഈശ്വരാ രക്ഷിക്കണേ എന്നു വിളിക്കുമ്പോഴാണ് പ്രാർത്ഥന ഫലിക്കുന്നത്.''

''സ്വാധീനശക്തിയുള്ള പുരുഷൻ സ്ത്രീയുടെ അഭ്യർത്ഥനയനുസരിച്ച് അവൾ പറയു

ന്ന കാര്യം നേടിക്കൊടുക്കാമെന്ന് പ്രതിജ്ഞ ചെയ്യുന്നു. പിന്നീട് മൗനം അവലംബിക്കുന്നു. ഈ പ്രതിജ്ഞാലംഘനത്തിനു ഹേതു പുരുഷന്റെ കൊള്ളരുതായ്മതന്നെയോ?''

''അല്ല. ഒരു സ്ത്രീ ഇന്ന അപേക്ഷയുമായി തന്റെ അടുക്കലെത്തി എന്നു പുരുഷൻ അയാളുടെ ഭാര്യയോടു പറഞ്ഞാൽ തീർച്ചയായും ഭാര്യ അതു തടസ്സപ്പെടുത്തും. അതുകൊണ്ട് സ്വാധീനശക്തിയുള്ള പുരുഷന്മാരെക്കൊണ്ട് കാര്യം നേടിയെടുക്കണമെന്ന് വിചാരിക്കുന്ന സ്ത്രീ അയാളുടെ ഭാര്യയെ അറിയിക്കാതെ വേണം അപേക്ഷ നടത്താൻ.''

## രണ്ടു പിതാക്കന്മാർ

1981-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ ഇല്യസ് കനേററിയുടെ (Elias Canetti) The Tongue Set Free എന്ന ആത്മകഥ വായിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ വായിക്കണം. Canetti's masterpiece in his autobiography എന്ന് New Statesman and Society-യും The autobiography has been called Canetti's greatest work എന്നു Times Literary Supplement-ഉം പറഞ്ഞിട്ടുണ്ട്. ഈ പുസ്തകത്തിൽ, കനേററി കൊച്ചുകുട്ടിയായിരിക്കുമ്പോൾ കൂടെപ്പഠിച്ച ഒരു കൊച്ചുകുട്ടിയായ മേരിയെ ചുംബിച്ചത് വർണ്ണിച്ചിരിക്കുന്നു. അവളുടെ കവിളുകളായിരുന്നു ഏററവും മനോഹരം. ആദ്യമൊക്കെ ചുംബിക്കാനുള്ള താൽപര്യം അടക്കിവച്ചു ആ ബാലൻ. പക്ഷേ, ഒരുദിവസം മേരി താമസിക്കുന്ന സ്ഥലത്തിന് അടുത്തു തെരുവിന്റെ മൂലയിൽ വച്ച് കനേററി അവളെ ചുംബിച്ചു. ഇതു പലതവണയുണ്ടായി. വികാരം മൂർദ്ധന്യാവസ്ഥയിലെത്തിയപ്പോൾ ആ സ്ഥലമെത്തുന്നതിനുമുൻപുതന്നെ ഉമ്മവയ്ക്കൽ നടത്തി ബാലൻ. തെരുവിന്റെ മൂലയിൽവച്ചു മാത്രമേ ചുംബനം പാടുള്ളുവെന്നും അതു ലംഘിച്ചാൽ അതിനെക്കുറിച്ച് അമ്മയോടു പറയുമെന്നും ബാലിക മുന്നറിയിപ്പു നല്കി. വികാരപരവശനായിപ്പോയ കുട്ടിയുണ്ടോ അതു മാനിക്കുന്നു. ''എനിക്കിഷ്ടമുള്ളപ്പോഴെല്ലാം ഞാൻ ഉമ്മവയ്ക്കും. മൂലയിൽ എത്തുന്നതുവരെ ക്ഷമിക്കാൻ എനിക്കൊക്കുകയില്ല'' എന്നായി കനേററി. അവൻ അവളെ നിയന്ത്രണമില്ലാതെ ഉമ്മവച്ചു. മേരിയുടെ അമ്മ സ്കൂളിലെത്തി മേലിൽ അവർ ഒരുമിച്ചു നടക്കാൻ പാടില്ലെന്ന് നിർദ്ദേശിച്ചു. കനേററിയുടെ അച്ഛൻ അത്രകണ്ടു കോപിച്ചില്ല. അത് കളങ്കരഹിതമായ പ്രവൃത്തിയാണെന്നും പെൺകുട്ടിയുടെ ചുവന്ന കവിളുകളായിരിക്കാം മകനെ അതിനു പ്രേരിപ്പിച്ചതെന്നും അയാൾ മേരിയുടെ അമ്മയോടു പറഞ്ഞു. (*Pages 45, 46. The Tongue Set Free—Remembrance of a European childhood—Translated from the German by Joachim Neugroschel—Picador Books—Spl. Price £ 2 = 95. The Tongue Set Free is the first volume in Elias Canetti's three—volume autobiography. Further volumes are planned for publication in the UK over the next two years.*— ആദ്യത്തെ വാല്യത്തിന്റെ പികഡോർപ്രസാധനം 1989-ൽ പ്രഭാകരൻ പഴശ്ശി ദേശാഭിമാനി വാരികയിൽ എഴുതിയ 'ഒരുടമ്പടിപോലെ' എന്ന ചെറുകഥയിൽ കനേററിയുടെ അച്ഛനിൽനിന്ന് വിഭിന്നനായ അച്ഛനാണുള്ളത്. വിഭാണ്ഡകൻ മകനായ ഋശ്യശൃംഗനെ വളർത്തിയതുപോലെ അയാൾ മകനെ വളർത്തി; സെക്സിനെക്കുറിച്ച് അവന് അറിവുകൊടുക്കാതെ. പക്ഷേ, ഋശ്യശൃംഗൻ സ്ത്രീയോടു ചേർന്നതുപോലെ ആ മകനും ഒരു സ്ത്രീയോടു ചേർന്നു. സെക്സിന്റെ അദമ്യശക്തിയെ കഥാകാരൻ ചിത്രീകരിക്കുന്നു. അദ്ദേഹത്തിന്റെ പരിഹാസചാതുര്യമാർന്ന ആഖ്യാനം ഇക്കഥയെ സർവസാധാരണത്വത്തിൽനിന്നു രക്ഷിക്കുന്നു.

## സംഭവങ്ങൾ

1. ജോസഫ് മുണ്ടശ്ശേരിയുടെ ഷഷ്ടിപൂർത്തി ആഘോഷത്തിൽ പങ്കുകൊണ്ടതിനു ശേഷം തകഴി ശിവശങ്കരപ്പിള്ളയും പി. കേശവദേവും കെ. ബാലകൃഷ്ണനും ഇതെഴുതുന്ന ആളും തിരിച്ചു പോരുകയായിരുന്നു. കാറ് ചേർത്തലെ എത്തിയപ്പോൾ ബാലകൃഷ്ണനു മുറുക്കണം. ഒരു മുറുക്കാൻകടയുടെ നടയിൽ കാറ് നിർത്തി. എല്ലാവരും റോഡിലേക്ക് ഇറങ്ങി. ദൂരെനിന്ന് ഒരു സ്റേറയ്റ്റ് കാറ് വരുന്നു. ഉടനെ ബാലകൃഷ്ണൻ നിർദ്ദേശിച്ചു. ''മന്ത്രിയാണടേ വരുന്നത്. ഏതു മന്ത്രിയായാലും നമുക്കു കൂവണം.'' സർക്കാർജോലിയുള്ള ഞാൻ സിഗ്റ്ററ് കത്തിക്കാനെന്ന മട്ടിൽ കടയിലേക്കു പോയി. എല്ലാവരും നിരന്നുനിന്നു ഉറക്കെക്കൂവി. ബാലകൃഷ്ണനും ദേവും കൂവിയതു ഞാൻ കണ്ടു. (അതോ കേട്ടുവെന്ന് എഴുതണോ?) തകഴി എന്തുചെയ്തെന്ന് അറിഞ്ഞുകൂടാ. കാറ് കടന്നുപോയപ്പോൾ അതിനകത്ത് ആരെന്നു ഞാൻ നോക്കി. ഞാൻ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ശുദ്ധാത്മാവായ ദാമോദരൻ പോററി.

2. ഏകാന്തത ഇഷ്ടപ്പെടുന്ന ആളാണ് ഞാൻ. വിദ്യാർത്ഥിയായിരുന്ന കാലത്ത് ഏകാന്തതയുടെ സുഖമനുഭവിക്കാനായി ഞാൻ തിരുവനന്തപുരത്തെ മൃഗശാലയിലേക്കു ചെന്നു. അവിടെ ഒഴിഞ്ഞ ഭാഗത്തിരിക്കാമെന്നാണ് ഞാൻ കരുതിയത്. പക്ഷിക്കൂടിനടുത്തുകൂടെ നടന്നപ്പോൾ പെലിക്കനും സരസൻ കൊക്കുകളും മററു കൊക്കുകളുംകൂടി 'കലപില' കൂട്ടി. കടന്നുകയറുന്നവനെ അവ നിന്ദിക്കുകയായിരുന്നുവെന്ന് ഞാൻ വിചാരിച്ചു. പെട്ടെന്ന് ഇടത്തോട്ടു നോക്കിയപ്പോൾ ചങ്ങമ്പുഴയും ഡോക്ടർ ഭാസ്കരൻനായരും പുൽത്തകിടിയിലിരുന്നു സംസാരിക്കുന്നതു കണ്ടു. പക്ഷിക്കൂട്ടിനു മുകൾവശത്തുള്ള ഒററക്കൂട്ടിൽ ഒരു മയൂരം പീലിവിരിച്ചു നില്ക്കുന്നു. അപ്പോഴാണ് എനിക്കു കാര്യം മനസ്സിലായത്. 'ഞങ്ങളെക്കുറിച്ചു പിള്ളേരെ വിദഗ്ദ്ധമായി പഠിപ്പിക്കുന്ന ഒരാൾ അതാ ഇരിക്കുന്നു' എന്നു കൊക്കുകൾ പറയുകയായിരുന്നു. 'എന്റെ പീലിവിരിച്ചാട്ടത്തെക്കാൾ മനോഹരമാണോ അതാ അവിടിരിക്കുന്ന കവിയുടെ കവിതാമയൂരനൃത്തം?' എന്ന് മയിൽ അതിന്റെ നില്പുകൊണ്ടു ചോദിക്കുകയായിരുന്നു.

3. മഹാകവി ജി. ശങ്കരക്കുറുപ്പും അദ്ദേഹത്തിന്റെ സഹധർമ്മിണിയും ഒരിക്കൽ എന്റെ വീട്ടിൽ വന്നു. ഹൃദ്രോഗത്തിൽനിന്നു രക്ഷ നേടിയ കവി എന്റെ വീട്ടിലേക്കുള്ള കയററം കയറിയാണ് എത്തിയത്. കിതച്ചുകൊണ്ട് അദ്ദേഹം കസേരയിൽ ഇരുന്നപ്പോൾ ഞാൻ അദ്ദേഹത്തിനു കുടിക്കാൻ പശുവിൻപാലു കൊണ്ടുകൊടുത്തു. ജി. അതിലേക്കു നോക്കി ചെറുവിരൽകൊണ്ട് എന്തോ ഉയർത്തിയെടുത്തു. ചത്ത എറുമ്പ്. 'മാഷേ അതു കുടിക്കണ്ട. വേറെ കൊണ്ടുവരാം' എന്ന് ഞാൻ പറഞ്ഞെങ്കിലും അദ്ദേഹം പാല് കുടിച്ചു. ഇഷ്ടമായിട്ടല്ല. അത്രയ്ക്കും ആതിഥേയനെ വിഷമിപ്പിക്കരുതെന്ന് അദ്ദേഹം വിചാരിച്ചതുകൊണ്ടാണ്. കഷ്ടം അദ്ദേഹം ഇന്നില്ല.

4. വീട്ടിലാരോ പ്രവർത്തിപ്പിച്ചുവച്ച ടെലിവിഷൻസെററിന്റെ ഗർജ്ജനം കേൾക്കാതെ ഞാനതിന്റെ മുൻപിൽ വേറെ കാര്യങ്ങൾ വിചാരിച്ചുകൊണ്ട് ഇരിക്കുകയായിരുന്നു. പ്രശസ്തനായ ഒരു സാഹിത്യകാരൻ വീട്ടിലെത്തി. അദ്ദേഹം ഇരുന്നത് സെററിൽനിന്നു തെല്ലകലെ. പെട്ടെന്നു മുഖം വക്രിപ്പിച്ച് ''Instrument of torture. Turn it off'' എന്ന് അദ്ദേഹം ആജ്ഞാപിച്ചു. സിനിമയിലെ 'സ്ളോമോഷൻ' പോലെ ഞാൻ എഴുന്നേററു. സാഹിത്യകാരൻ ഒററച്ചാട്ടം ചാടി സെററിന്റെ അടുത്തുചെന്ന് ശബ്ദത്തോടെ അതു ഓഫാക്കി. എന്റെ മന്ദഗതി അദ്ദേഹത്തിനു സഹിക്കാനാവുമായിരുന്നില്ല.

## പാഴ്വേല

1978-ൽ സാഹിത്യത്തിനു നോബൽ സമ്മാനം നേടിയ ഐസക് ബാഷെവിസ് സിങ്ങറുടെ (Isaac Bashevis Singer) 'ഷോഷ' (Shosha) എന്ന നോവൽ ഇംഗ്ളീഷിൽ പ്രസിദ്ധപ്പെടുത്തിയ കാലത്തുതന്നെ ഞാൻ വായിച്ചു. ഈ ശതാബ്ദത്തിന്റെ ആദ്യത്തെ സംവത്സരങ്ങളിൽ പോളണ്ടിലെ വൊർസൊ (Warsaw) നഗരത്തിൽ ജീവിച്ച ഏറന്റെ (Aaron) കഥയാണത്. അയാളുടെ അച്ഛൻ ജൂതപുരോഹിതൻ. അയാളുടെ മതാന്ധത്വത്തെ അംഗീകരിക്കാതെ ഉൽപതിഷ്ണുവായി ജീവിക്കാൻ ഏറൻ ആഗ്രഹിച്ചു. അയാൾ അമേരിക്കൻ അഭിനേത്രിയായ ബെററിയോട് അടുത്തു. ഹിററ്ലർ പോളണ്ട് ആക്രമിക്കുന്നതിനുമുൻപ് ഏറനെ അമേരിക്കയിലേക്കു കൊണ്ടുപോകാനാണ് ബെററിയുടെ ഉന്നം. പക്ഷേ, ശാരീരികമായും മാനസികമായും വളർച്ചയില്ലാത്ത ഷോഷയെ അയാൾ വിവാഹം കഴിക്കുന്നു. ആ വിവാഹത്തിന്റെ ഫലം ദുരന്തസ്വഭാവമുള്ളതാണെന്ന് അയാൾക്കറിയാം. എങ്കിലും ധനികയായ ബെററിയെ അയാൾക്കു വേണ്ട. പോളണ്ടിന്റെ നിഷ്കളങ്കതയുടെ ശാശ്വതപ്രതീകമാണ് ഏറന്റെ കളിക്കൂട്ടുകാരിയായ ഷോഷ. അവളെ സ്വന്തമാക്കുന്ന അയാൾ സ്വന്തം നാട്ടിന്റെ നിഷ്കളങ്കതയിൽ വിലയംകൊള്ളുകയാണ്. We're caught between Hitler and Stalin. Whichever invades the country will bring a cataclysm എന്ന് അയാൾക്കറിയാം. ഷോഷ

യെ കല്യാണംകഴിച്ച് പോളണ്ടിൽ താമസിച്ച് ഹിററ്ലറുടെയോ സ്ററാലിന്റെയോ വെടിയുണ്ടയേററു മരിക്കുന്നതാണ് ബെററിയോടുകൂടി അമേരിക്കയിൽ പോകുന്നതിനെക്കാൾ നല്ലത്. ദേശാഭിമാനോജ്ജ്വലനായ സിങ്ങറുടെ ഈ വിശ്വാസം എന്റെ അഭിവന്ദ്യസുഹൃത്തായ രാജൻ വർഗ്ഗീസ് ഗ്രഹിച്ചില്ലെന്നു തോന്നുന്നു. ഗ്രഹിച്ചെങ്കിൽ ആളുകൾക്കു ചിന്താക്കുഴപ്പം ഉണ്ടാക്കുന്ന രീതിയിൽ അദ്ദേഹം നോവലിന്റെ കഥ ഇത്ര നീട്ടി, ഇത്ര പരത്തി പറയുകില്ലായിരുന്നു. മററു നാടുകളിലെ മാസ്ററർപീസുകളെ മലയാളത്തിൽ 'അവതരിപ്പിക്കുമ്പോൾ' അവയുടെ കലാപരമായ പ്രാധാന്യം എടുത്തു കാണിക്കണം പ്രബന്ധകാരന്മാർ. അതു ചെയ്യാതെ വാവദൂകതയിൽ അഭിരമിക്കുന്നത് ഒരു പാഴ്‌വേലയാണ്. (രാജൻ വർഗ്ഗീസിന്റെ ലേഖനം കുങ്കുമം വാരികയിൽ.)

★ ★ ★

'ഷോഷ'യിലെ ഒരുവാക്യം: "If Trotsky was in power, he wouldn't act any differently from Stalin." (Page 167. Penguin Books)

## മത്താടിക്കൊൾകഭിമാനമേ

എന്റെ മിത്രമായ തിരുനല്ലൂർ കരുണാകരൻ 'ഹിന്ദു' എന്ന വാക്കിന്റെ അർത്ഥം അന്വേഷിച്ച് വേദങ്ങളും ഉപനിഷത്തുകളും നല്ലപോലെ പഠിച്ച ആളുകളെ സമീപിച്ചു. ഫലം നാസ്തി. സ്മൃതികളിലും ആദികാവ്യത്തിലും ഇതിഹാസത്തിലും വ്യാകരണഗ്രന്ഥങ്ങളിലും പുരാണങ്ങളിലും നിഘണ്ടുക്കളിലും നോക്കി. ഫലം നാസ്തി. തിരുനല്ലൂരിന് നിരാശത. ഭാഗ്യംകൊണ്ട് ഒരു ഭാഷാശാസ്ത്രജ്ഞൻ അദ്ദേഹത്തിന്റെ അതിഥിയായി എത്തി. അപ്പോൾ എന്തു സംഭവിച്ചു? അത് തിരുനല്ലൂരിന്റെ വാക്കുകളിൽത്തന്നെ പ്രിയപ്പെട്ട വായനക്കാർ കേട്ടാലും:

"എന്നിലെ ഹിന്ദു ഇങ്ങനെ നിരാശനായി കഴിയുമ്പോഴാണ് പരിണതപ്രജ്ഞനായ ഒരു ഭാഷാശാസ്ത്രജ്ഞൻ ഭാഗ്യവശാൽ അതിഥിയായെത്തിയത്. ഹിന്ദുശബ്ദത്തെക്കുറിച്ചുള്ള എന്റെ ജിജ്ഞാസ കണ്ട് അദ്ദേഹം പറഞ്ഞു: "സുഹൃത്തേ, ഒരുകാലത്ത് പേർഷ്യക്കാർ (ഇന്നത്തെ ഇറാനിലെ പണ്ടത്തെ ആളുകൾ) ഹിമാലയത്തിനു തെക്കുള്ള ഭാരതവർഷമെന്ന വിസ്തൃതരാജ്യത്തെ 'ഹിന്ദ്' എന്ന പേരുകൊണ്ടാണ് വിളിച്ചിരുന്നത്. ആ രാജ്യത്തുള്ളവരെ പരാമർശിക്കാൻ 'ഹിന്ദു' എന്ന വാക്കും അവർ ഉപയോഗിച്ചിരുന്നു. തീരെ പാണ്ഡിത്യനാട്യമില്ലാതെ, ലളിതമായ ഒരു വസ്തുത ചൂണ്ടിക്കാണിക്കുമ്പോലെയാണ് അദ്ദേഹം ഇതു വിശദീകരിച്ചത്. മേൽപ്പറഞ്ഞ സാഹചര്യത്തിൽ എനിക്ക് അതു ബോദ്ധ്യമാവുകയും ചെയ്തു.". ഇത്രയും എഴുതിയിട്ട് 'ഹിന്ദുവെന്നു പറഞ്ഞാൽ ഇന്ത്യാക്കാരൻ എന്നു മാത്രമാണ് അർത്ഥം' എന്നു സ്പഷ്ടമാക്കി അദ്ദേഹം ആശ്വസിക്കുന്നു. നന്ന്. എനിക്കും ആശ്വാസമായി. പക്ഷേ, അദ്ദേഹത്തിന്റെ അതിഥി അത്ര വിദ്വജ്ജനോചിതമായിട്ടല്ല ഹിന്ദുപദത്തിന്റെ വ്യുൽപത്തി നിർണ്ണയിച്ചതെന്ന് വല്ലായ്മയോടെ എനിക്കു ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു.

സിന്ധു എന്ന പദത്തിൽനിന്നാണ് ഹിന്ദുപദത്തിന്റെ ഉദ്ഭവം. സിന്ധു മഹാനദിയാണ്. സിന്ധുപദത്തിലെ ആദ്യത്തെ ഊഷ്മാവ് (ശ, ഷ, സ ഇവ ഊഷ്മാക്കൾ) പേർഷ്യൻഭാഷയിൽ ഘോഷിയാകും. ('ഹ' എന്ന അക്ഷരമാകും) അപ്പോൾ സിന്ധു ഹിന്ദുവാകും. സിന്ധുനദിയുടെ തീരത്തുള്ളവൻ ഹിന്ദു. അവന്റെ രാജ്യം പേർഷ്യാക്കാരുടെ ഭാഷയിൽ ഹിന്ദുസ്ഥാൻ. മുഹമ്മദീയരായ ജേതാക്കളാണ് ഈ പദം ഉപയോഗിച്ചത്.

## പലതും പലരും

ഓസ്ട്രിയൻ ജീവചരിത്രകാരനും കവിയും നോവലിസ്ററുമായ ഷ്ടെഫാൻ റ്റ്സ്വൈക് (Stefan Zweig 1881—1942) 1935-ൽ റഷ്യൻ യുവാക്കന്മാരെക്കുറിച്ചു പറഞ്ഞതിങ്ങനെയാണ്: "അഗ്നിയെന്നപോലെ റഷ്യൻ യുവാക്കന്മാരെ ജ്വലിപ്പിച്ച ഊഷ്മളവികാരത്തെ ഞാൻ ഒരുനിമിഷത്തേക്കുപോലും ചോദ്യം ചെയ്യുന്നില്ല. ഞാൻ പേടിക്കുന്നത്

> **സിന്ധു എന്ന പദത്തിൽ നിന്നാണ് ഹിന്ദു പദത്തിന്റെ ഉദ്ഭവം. സിന്ധു മഹാനദിയാണ്. സിന്ധുപദത്തിലെ ആദ്യത്തെ ഊഷ്മാവ് പേർഷ്യൻ ഭാഷയിൽ ഘോഷിയാകും. അപ്പോൾ സിന്ധു ഹിന്ദുവാകും.**

ഒരേയൊരു കാര്യത്തെക്കുറിച്ചു മാത്രം. ഇതേ സുശക്തമായ വികാരംതന്നെ ഫാസിസ്ററ് ജർമ്മനിയിലെ യുവാക്കന്മാരെ അഹങ്കാരികളാക്കുന്നുണ്ടല്ലോ എന്നതാണ് അത്. അമിതാഹ്ളാദത്താൽ ഒററക്കെട്ടായിത്തീർന്ന യുവാക്കന്മാരെ ഞാൻ സംശയത്തോടും പേടിയോടുംകൂടിയാണ് പൊതുവേ വീക്ഷിക്കുന്നത്. കാരണം അവർ സ്വതന്ത്രമായി ചിന്തിക്കുന്നതെങ്ങനെയെന്നതു മറന്നുപോയിരിക്കുന്നു." (New Times Soviet Weekly October 10—16. Page 47) റ്റ്സ്വൈക് അന്നു പറഞ്ഞതു ശരിയായി എന്നു തോന്നുന്നു. റഷ്യൻ യുവാക്കൾ വ്യക്തിപൂജയിൽ ചെന്നു നിന്നു. ജർമ്മൻ യുവാക്കന്മാരും അങ്ങനെ തന്നെ. സ്ററാലിനും ഹിററ്ലറുമായിരുന്നു യഥാക്രമം ഉപാസനാമൂർത്തികൾ. റ്റ്സ്വൈക്കിന്റെ പ്രസ്താവമുൾക്കൊള്ളുന്ന ലേഖനമെഴുതിയ Vadim Baranov ഈ വ്യക്തിപൂജയെ നിന്ദിക്കുന്നു. കാറൽമാർക്സ് തന്റെ ശവക്കുഴിയിൽ ഒരുവിധത്തിലുമുള്ള സ്മാരകവും പാടില്ലെന്നു നിർദ്ദേശിച്ചിരുന്നു. തന്റെ ചിതാഭസ്മം സമുദ്രത്തിലൊഴുക്കണമെന്നായിരുന്നു എംഗൽസ് പറഞ്ഞത്.

2. The Name of the Rose എന്ന നോവലിന്റെ കർത്തൃത്വംകൊണ്ടു വിശ്വവിഖ്യാതിയാർജ്ജിച്ച ഇററലിയിലെ സാഹിത്യകാരൻ (സീമിയോട്ടിക്സ് പ്രഫെസർ) ഊംബെർടോ എക്കോ (Umberto Eco) എഴുതിയ ഫൂക്കോയുടെ പെൻഡുലം (Foucault's Pendulum) എന്ന നോവൽ 'സെൻസേഷൻ' ഉണ്ടാക്കിയിരിക്കുകയാണ് പടിഞ്ഞാറൻ നാടുകളിൽ. പക്ഷേ, അത് ആകർഷകത്വമുള്ള ദീർഘമായ ഉപന്യാസം മാത്രമാണ്; നോവലെന്ന നിലയിൽ പരാജയമാണ് എന്ന് The Economist വാരിക അഭിപ്രായപ്പെടുന്നു. (The Economist 23-10-89——3-11-89) നേരെമറിച്ചാണ് 'റ്റൈം' വാരികയുടെ മതം. എക്കോയുടെ ആദ്യത്തെ നോവലിനെക്കാൾ ഇത് ഉത്കൃഷ്ടമാണെന്ന് അതു പറയുന്നു. (റ്റൈം 6-11-89)

3. 1954-ൽ ജപ്പാനിൽ ജനിച്ച കാസുഓ ഇഷിഗൂറോക്ക് The Remains of the Day എന്ന മൂന്നാമത്തെ നോവലിന്റെ പേരിൽ ബുക്കർ സമ്മാനം കിട്ടിയിരിക്കുന്നു. അദ്ദേഹത്തിന്റെ രമണീയങ്ങളായ An Artist of the Floating World, A Pale View of the Hills ഇവയെക്കുറിച്ച് ഞാൻ ഈ പംക്തിയിൽ എഴുതിയിരുന്നു. സമ്മാനം കിട്ടിയ നോവൽ കലാശില്പമാണെന്ന് 'ന്യൂസ്‌വീക്ക്' വാരിക അഭിപ്രായപ്പെടുന്നു. (ന്യൂസ്‌വീക്ക് 30-10-89)

4. ഇന്ത്യൻ നോവലെഴുത്തുകാരുടെ പ്രതിഭാദാരിദ്ര്യത്തിനു വേറൊരു തെളിവുകൂടി കിട്ടിയിരിക്കുന്നു. ശശി തരൂരിന്റെ The Great Indian Novel എന്ന കൃതിയാണത്. (പെൻഗ്വിൻ ബുക്സ്—വില 95 രൂപ.) മഹാഭാരതത്തിലെ കഥാപാത്രങ്ങളെ നവീനഭാരതത്തിലെ പേരുകേട്ട വ്യക്തികളുമായി കൂട്ടിയിണക്കി നമ്മുടെ രാഷ്ട്രവ്യവഹാരചരിത്രം ആവിഷ്കരിക്കുന്ന ഈ കൃതി കലയുടെ ലോകത്തു പ്രവേശിക്കുന്നില്ല. ഇത് അധമമായ ജേണലിസമാണ്. ഗ്രന്ഥകാരന്റെ വിദ്വേഷങ്ങൾ മാത്രമല്ല, അറിവില്ലായ്മയും ഇതിൽ ഫണമുയർത്തുന്നു. In Kerala, the men of the Nair community only learn that their wives are free to receive them by seeing if another man's slippers aren't aoutside her door. (Page 71) വേറൊരിടത്ത് സത്യസായിബാബ (പേരു പറഞ്ഞിട്ടില്ല നോവലിൽ) തുടങ്ങിയ സന്ന്യാസിമാരെ കളിയാക്കിയിരിക്കുന്നു. (Page 406.) ഓട്ടംതുള്ളലുകാരെയും ശശി തരൂർ വെറുതെ വിടുന്നില്ല. "തൊട്ടതിനെല്ലാം താങ്ക്‌യൂ താങ്ക്‌യൂ. ഒട്ടുമുഷിഞ്ഞാൽ സോറി സോറി" എന്ന് തുള്ളക്കാരൻ പാടിയത്രേ. (Page 326). 'മലയാളമനോരമ'യെയും 'മാതൃഭൂമി ആഴ്ചപ്പതിപ്പി'നെയും ഗ്രന്ഥകാരൻ വെറുതെ വിടുന്നില്ല. [Arjun was] "fanning himself with a yellowing Mathrubhoomi Azhichapadippu" (Page 324). ഇതിലെ yellowing എന്ന പദപ്രയോഗം ശ്രദ്ധിക്കുക. നിസ്സാരങ്ങളായ ഈ ദോഷങ്ങൾ ഭീമാകാരങ്ങളാർന്നു നോവലിൽ പ്രത്യക്ഷങ്ങളാകുന്നു. ഇംഗ്ളണ്ടിൽ താമസിക്കുന്ന സൽമാൻ റുഷ്ദി എഴുതുന്നത് 'ഇൻഡ്യൻ ഇംഗ്ളീഷാ'ണ്. 1956-ൽ ലണ്ടനിൽ ജനിച്ച ശശി തരൂർ പ്രായത്തിൽ റുഷ്ദിയുടെ അനിയൻ. പക്ഷേ, 'ഇൻഡ്യൻ ഇംഗ്ളീഷ്' എഴുതുന്നതിൽ അദ്ദേഹം റുഷ്ദിയുടെ ചേട്ടനാണ്. 'മഹാഭാരത'ത്തെയും നമ്മുടെ മഹനീയമായ രാജ്യത്തെയും അവഹേളിക്കുന്നു ഈ ക്ഷുദ്രരചന.

# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY M.S. SREENIVASAN ON BEHALF OF KALAKAUMUDI PUBLICATIONS (Pvt.) LTD. AT THE KALAKAUMUDI PRESS, TRIVANDRUM. EDITOR: S. JAYACHANDRAN NAIR